ധിസംഘക്കമ്മിറ്റി കൺവീനർമാരായ ഡോക്ടർ പി. റ്റി. തോമസ്സും ശ്രീ. റ്റി. യു. പീലിപ്പോസും ഒരു കത്ത് പീ സ്‌ലീ ഗ് പ്ര ഡി ണ്ടി നു ന ൽ കി യി ട്ടുണ്ട്. കാതോലിക്കാപക്ഷത്തെ സുന്നഹദോസും, മാനേജിംഗ് കമ്മിറ്റിയും, ബാവാതിരുമേനിയും അവർക്കൊരു ഉറപ്പു നൽകണമെന്നാണ് ആവശ്യപ്പെട്ടിരിക്കുന്നത്. മുപ്പതിനായിരം രൂപയോളം ചെലവു ചെയ്തു ബുദ്ധിമുട്ടും സഹിച്ചു പാത്രിയർക്കീസു ബാവായുടെ കല്പനയും വാങ്ങി തിരിച്ചുവരുമ്പോൾ, സമാധാനവ്യവസ്ഥയിൽനിന്നു പിന്മാറുകയില്ലെന്നു പ. കാതോലിക്കാബാവായും, സുന്നഹദോസും, മാനേജിംഗ് കമ്മിറ്റിയും ഔപചാരികമായി ഉറപ്പുനൽകണമത്രെ. അസോസിയേഷനും കൂടെ വേണമെന്നു നിർബന്ധിക്കാതിരുന്നതു ഭാഗ്യമായി.

വളരെ വിചിത്രമായ ഒരു ഡിമാൻഡാണിതെന്നു പറയാതെ തരമില്ല. ഹൈക്കോടതിയിൽ നിലവിലിരിക്കുന്ന കേസ് രാജിയാകുന്നതിനുള്ള ഹർജിയും സ്വീകരണക്കത്തും പ: കാതോലിക്കാബാവാതിരുമേനി ഒപ്പു വച്ചു ബിഷപ്പു ജയിക്കബ് തിരുമേനിയെ ഏല്പിച്ചിരിക്കുന്നതു മതിയായ ഉറപ്പല്ലെന്നു കരുതത്തക്കവിധത്തിൽ എന്തു ഔപചാരികമൊ, അധികൃതമൊ ആയ പ്രസ്താവനകളെ അവലംബിച്ചാണ് ഈ ഡിമാൻഡ് ഇപ്പോൾ പുറപ്പെടുവിച്ചിരിക്കുന്നതെന്നു വ്യക്തമാക്കിയിട്ടില്ല. സമുദായകേസിലെ പ്രതികളാണു രാജിഹർജിയിൽ ഒപ്പുവച്ചിരിക്കുന്നത്. അവരുടെയൊ, മറ്റുനേതാക്കന്മാരുടെയൊ അഭിപ്രായങ്ങൾ എന്തായിരുന്നാലും ഉത്തരവാദിത്വമുള്ള സ്ഥാനത്തു നിന്നും ചെയ്തിരിക്കുന്ന ഈ നടപടിയുടെ ഉറപ്പിനെ സംബന്ധിച്ചു സാധാരണ മര്യാദ അവലംബിച്ച് നിവേദകസംഘം പുറപ്പെടുവാൻ സന്നദ്ധത പ്രദർശിപ്പിക്കുമെന്നാണ് സമുദായം പ്രതീക്ഷിക്കുന്നത്. കാതോലിക്കാ പക്ഷത്തെ മാനേജിംഗ് കമ്മിറ്റി അംഗങ്ങളും സുന്നഹദോസ് അംഗങ്ങളും ചേർന്ന ഒരു യോഗത്തിൽ അവരുടെ അഭിപ്രായം അറിഞ്ഞശേഷമാണ് പ. കാതോലിക്കാബാവാതിരുമേനി ഹർജിക്കും, സ്വീകരണക്കത്തിനും ഒപ്പുവച്ചത്. അങ്ങനെ ഉത്തരവാദിത്വപൂർവം ചെയ്തിരിക്കുന്ന ഒരു നടപടിയെ സംബന്ധിച്ച് ഊഹാപോഹങ്ങളോ, കേട്ടുകേൾവികളോ അടിസ്ഥാനപ്പെടുത്തി ചോദ്യം ചെയ്യുന്നതു നിർഭാഗ്യകരമായി തോന്നുന്നു. അനേകായിരം അംഗങ്ങളുള്ള രണ്ടു വിഭാഗങ്ങൾ തമ്മിലാണ് യോജിക്കാൻ ശ്രമിക്കുന്നത്. സന്ധിവ്യവസ്ഥകളെ സംബന്ധിച്ചു പാത്രിയർക്കീസ് ഭാഗത്തുള്ള പലർക്കും അതൃപ്തിയുള്ളതുപോലെ കാതോലിക്കാപക്ഷത്തും അതൃപ്തി പ്രദർശിപ്പിക്കുന്നവർ കണ്ടേക്കാം. അങ്ങനെയുള്ളവരുടെ അഭിപ്രായപ്രകടനങ്ങളെ അവലംബിച്ചല്ല സമാധാനശ്രമങ്ങളെ പുരോഗമിപ്പിക്കേണ്ടത്. മാനേജിംഗ് കമ്മിറ്റി വിളിച്ചുകൂട്ടാതെ തന്നെ കാതോലിക്കാബാവാ തിരുമേനിക്ക് ഒപ്പുവയ്ക്കാമായിരുന്നു. അങ്ങനെയൊരു മീറ്റിംഗ് കൂട്ടിയതു പിന്നീടാരുടെയും പ്രതിഷേധമുണ്ടാകരുതെന്നുള്ള ബാവാതിരുമേനിയുടെ ഉൽക്കണ്ഠമൂലമാണ്. ബാവാതിരുമേനിയുടെയോ, മറ്റാരുടെയോ വ്യക്തിപരമായ അഭിപ്രായമെന്തായിരുന്നാലും പീസ്‌ലീഗ് ആവശ്യപ്പെട്ട പ്രമാണങ്ങൾക്ക് ഒപ്പുവച്ചു കഴിഞ്ഞശേഷം അതിന്റെ സാധുതയെപ്പറ്റി സംശയിക്കുന്നതു പ്രതിപക്ഷബഹുമാനമായി ആരും കരുതുന്നതല്ല. മാനേജിംഗ് കമ്മിറ്റിയും, സുന്നഹദോസും ഒന്നും ഇല്ലാത്ത പാത്രിയർക്കീസുപക്ഷത്തെ തിരുമേനിമാരുടെയും നേതാക്കന്മാരുടെയും പ്രഖ്യാപിതതീരുമാനങ്ങളെ ആദരിച്ചാണ് കാതോലിക്കാപക്ഷം സമാധാനശ്രമങ്ങളിൽ സഹകരിച്ചുകൊണ്ടിരുന്നത്. പരിശുദ്ധ പാത്രിയർക്കീസുബാവാ തിരുമേനിയുടെ അറിവോ സമ്മതമോ കൂടാതെ ഇവിടെ രാജി ആകണമെങ്കിൽ വ്യവസ്ഥകൾ നിശ്ചയമായും ഭിന്നരൂപം പ്രാപിക്കുമായിരുന്നു. പാത്രിയർക്കീസുബാവാ തിരുമേനിയുടെ ശരിയായ കല്പന ലഭിച്ചശേഷം അനാവശ്യമായ വാദതടസ്സങ്ങൾ കൊണ്ടുവരുമെന്നു ഭയപ്പെടുന്നവരുടെ ഉറപ്പു ലഭിച്ചാൽ തന്നെ എന്തു ഫലമാണുള്ളത്. അങ്ങനെ "മറിപ്പും" കൊണ്ടു ഇറങ്ങി പുറപ്പെടുന്നവരുടെ നേരേ ബഹുജനാഭിപ്രായത്തിന്റെ ധാർമ്മിക ശക്തി തിരിഞ്ഞുകൊള്ളുമെന്നു സമാധാനപ്പെട്ടുകൊണ്ടു നിവേദക സംഘം പോകാൻ തയാറാകണമെന്നു ഞങ്ങൾ അഭ്യർത്ഥിക്കുന്നു. കാതോലിക്കാപക്ഷത്തോടു ഉറപ്പു ആവശ്യപ്പെട്ടാൽ പാത്രിയർക്കീസു പക്ഷത്തിന്റെ ഉറപ്പും സ്വാഭാവികമായി ചോദിച്ചെന്നു വരാം. പാത്രിയർക്കീസു ബാവാ തിരുമേനിയോടു കല്പനവാങ്ങാമെന്നോ, വാങ്ങാൻ കഴിഞ്ഞില്ലെങ്കിൽ നിരുപാധികമായ സന്ധിക്കു വഴിപ്പെടുമെന്നോ ഒരുറപ്പു നൽകാൻ പാത്രിയർക്കീസു പക്ഷം തയാറാകുമൊ? അങ്ങനെയൊരുറപ്പു നൽകാൻ കഴിവില്ലാത്തവർ അതു ചോദിക്കരുത്. ചതുരംഗപ്പോരിലെ കരുനീക്കം പോലെ സമാധാന പരിശ്രമങ്ങളിലേക്കു നാം നീങ്ങുവാൻ തുനിയരുത്. ദൈവികമായ ഒരു കാര്യത്തിലാണ് നാം ഏർപ്പെട്ടിരിക്കുന്നത്. പ്രഖ്യാപിതമായ തീരുമാനങ്ങളെ ആശ്രയിച്ചു മുമ്പോട്ടു പോകുവാനുള്ള ദൈവാശ്രയവും, പ്രതിപക്ഷ ബഹുമാനവുമാണ് ഇരുഭാഗത്തെയും ഭരിക്കേണ്ടത്. അങ്ങനെയുള്ള സംരംഭങ്ങൾ വിജയം വരിക്കാതിരിക്കയില്ലെന്ന് വിശ്വസിച്ചുകൊണ്ടു ഈ ദുർഘട സന്ധിയിൽ പ്രവർത്തിക്കുവാനുള്ള വിശാല വീക്ഷണമാണ് നേതാക്കന്മാരിൽ നിന്നു സമുദായം പ്രതീക്ഷിക്കുന്നത്.

---

പ്രതിവാരപ്രഭാഷണം (The Sermon for the week)

# മനുഷ്യാത്മാവിന്റെ ദൈവത്തിനായുള്ള ദാഹം

(എം. റ്റി.)

"ദൈവമേ, നീ എന്റെ ദൈവം; അതികാലത്തേ ഞാൻ നിന്നെ അന്വേഷിക്കും; വെള്ളമില്ലാതെ ഉണങ്ങി വരണ്ട ദേശത്ത് എന്റെ ഉള്ളം നിനക്കായി ദാഹിക്കുന്നു; എന്റെ ദേഹം നിനക്കായി കാംക്ഷിക്കുന്നു."

(സങ്കീ: 63: 1)

തന്റെ ആത്മാവു ദൈവത്തിനായി ദാഹിക്കുന്നു എന്ന് സങ്കീർത്തനക്കാരൻ പറയുന്നു. ഇതു സങ്കീർത്തനക്കാരന്റെ മാത്രം അനുഭവമല്ല. ദൈവത്തെ അറിയുന്നതിനും ആരാധിക്കുന്നതിനും ദൈവവുമായുള്ള സംസർഗ്ഗത്തിൽ നിത്യമായ സന്തോഷവും സ്നേഹത്തിന്റെ പൂർണ്ണതയും അനുഭവിക്കുന്നതിനുമായിട്ടാണ് എല്ലാ മനുഷ്യരും സൃഷ്ടിക്കപ്പെട്ടിരിക്കുന്നത്. എങ്കിലും എല്ലാ മനുഷ്യർക്കും ഒരുപോലെ ആ ദാഹം അനുഭവപ്പെടുന്നില്ല. ലോകത്തിൽ മനുഷ്യനെ ആകർഷിച്ചു കീഴടക്കുന്ന പല പല സന്തോഷങ്ങൾ ഉണ്ട്. അവയെ ദൈവഹിതത്തിനു വിധേയമാക്കി ഓരോന്നും അർഹിക്കുന്ന സ്ഥാ

ശേഷം 12–ാംപേജിൽ

നിഖ്യാവിശ്വാസപ്രമാണം. 19

# നമുക്കുവേണ്ടി ക്രൂശിൽ തറയ്ക്കപ്പെട്ടു കഷ്ടമനുഭവിച്ചു

(റെവ. ഡീക്കൻ എം. വി. ജോർജ്ജ്)

(തുടർച്ച)

വി: മത്തായി 27-ം, മർക്കോസ് 15-ം, ലൂക്കോസ് 23-ം, യോഹന്നാൻ 19-ം അദ്ധ്യായങ്ങൾ സസൂക്ഷ്മം വായിച്ചു നോക്കിയാൽ യേശുക്രിസ്തുവിൻെറ കഷ്ടാനുഭവവും ക്രൂശുമരണവും സവിസ്തരം അവയിൽ വിശദീകരിച്ചിരിക്കുന്നതായി കാണാം. യേശുക്രിസ്തുവിൻെറ ജനനത്തെക്കുറിച്ചു രണ്ടുസുവിശേഷങ്ങളിൽ മാത്രമേ പ്രതിപാദിച്ചിട്ടുള്ളുവെങ്കിലും കഷ്ടാനുഭവത്തെക്കുറിച്ച് നാലു സുവിശേഷകന്മാരും വിശദമായി പറഞ്ഞിട്ടുണ്ട്. ഹോശാനാ ഞായറാഴ്ച മുതൽ ഉയർപ്പുവരെയുള്ള ഒരാഴ്ചനടന്ന സംഭവങ്ങളുടെ വിവരണങ്ങൾക്കായി സുവിശേഷങ്ങളുടെ ഒരു നല്ല ഭാഗം വിനിയോഗിച്ചിരിക്കുന്നു. ലോകത്തെ മുഴുവനും ന്യായം വിധിക്കുവാനുള്ളവൻ കേവലമൊരു ന്യായാധിപതിയായ പീലാത്തോസിൻെറ മുമ്പിൽ കുററവാളിയെപ്പോലെ നിൽക്കുന്ന കാഴ്ച ഒരു വിധത്തിൽ ദയനീയവും മററുവിധത്തിൽ അത്ഭുതാവഹവുമാണ്. മതത്തിൻെറ പേരിൽ ഹന്നാവും കയ്യാപ്പാവും സകലമതങ്ങളുടെയും നാഥനെ തിരസ്കരിക്കുന്ന സംഭവം ആ മഹാപുരോഹിതന്മാരുടെ മതഭ്രാന്തും അന്ധതയും വിളിച്ചു പറയുകയത്രേ ചെയ്യുന്നത്. ന്യായത്തിൻെറ പേരിൽ പീലാത്തോസും, ഹെരോദാവും അന്യായമായി ക്രിസ്തുവിൻെറ രക്തംചൊരിച്ചിലിനു പങ്കാളികളാകുന്നത് മാനുഷീക നീതിയുടെ ശൂന്യതയെ വെളിപ്പെടുത്തുന്നു. "ഞാൻ ഒരു നാളും തള്ളിപ്പറകയില്ലെന്നു" വീരവാദം പറഞ്ഞ പത്രോസുപോലും യേശുമശിഹായെ മൂന്നു പ്രാവശ്യം തള്ളിപ്പറയുന്നത് മാനുഷീകനിശ്ചയത്തിൻെറ ബലഹീനതയെ കാണിക്കുന്നു. കാക്കയെറിഞ്ഞ കല്ലുപോലെ ശ്ലീഹന്മാർ നാനാവഴിക്കും പലായനംചെയ്തതിൽനിന്നും കഷ്ടതയെ അഭിമുഖീകരിക്കുവാനുള്ള സ്വാഭാവികവൈമനസ്യം നമുക്കു മനസ്സിലാക്കാം. "യെരുശലേമേ യെരുശലമേ........കോഴി തൻെറ കുഞ്ഞുങ്ങളെ ചിറകിൻ കീഴിൽ ചേർക്കുംപോലെ നിൻെറ മക്കളെചേർത്തുകൊള്ളുവാൻ എനിക്കു എത്രവട്ടം മനസ്സായിരുന്നു (മത്തായി 23. 37) എന്നു വാൽസല്യ പൂർവ്വം അരുളിച്ചെയ്ത സ്നേഹമൂർത്തിയായ മശിഹായെ "ക്രൂശിക്കാ ക്രൂശിക്കാ" എന്നു വിളിച്ചു പറവാൻ യെരുശേലം നഗരവാസികൾക്കു മനസ്സുതോന്നിയതുതന്നെ മാനുഷിക പാപത്തിൻെറ മൂർദ്ധന്യാവസ്ഥയെയല്ലയോ ചൂണ്ടിക്കാണിക്കുന്നത്? മേൽപറഞ്ഞ വിധങ്ങളിലുള്ള അയോഗ്യരായ നമ്മെപ്പോലെയുള്ള എല്ലാവർക്കും വേണ്ടി ദൈവത്തിൻെറ ഏകകുമാരൻ ക്രൂശിൽ തൂങ്ങുകയും അവിടെ കിടന്നുകൊണ്ടു നമുക്കുവേണ്ടി പ്രാർത്ഥിക്കുകയും ഇപ്പോഴും പിതൃവലഭാഗേ നമുക്കുവേണ്ടി മദ്ധ്യസ്ഥത ചെയ്യുകയും ചെയ്യുന്നതു നമ്മുടെ ഏക ആശ്വാസവും പ്രത്യാശയുമാണ്.

യേശുക്രിസ്തുവിൻെറ ക്രൂശുമരണവും കഷ്ടാനുഭവവും ധ്യാനിക്കുമ്പോൾ

---

(5-ംപേജിൽനിന്നും തുടർച്ച)

## സുവിശേഷത്തിൻെറ ഉള്ളടക്കം

A. 1: 1—4. 16. മുഖവുര തലമുറകളുടെ വിവരണം, യേശുക്രിസ്തുവിൻെറ ജനനം, പരസ്യശുശ്രൂഷയ്ക്കുള്ള ഒരുക്കം, മാമോദീസാ, പരീക്ഷ.

B. 4. 17—16. 20. ഗലീലയിലെ ശുശ്രൂഷ. 4. 17—7. 27 ശിഷ്യന്മാരെ വിളിയ്ക്കുന്നതും മല പ്രസംഗവും.

1. 28—10. 42 പന്ത്രണ്ടു ശിഷ്യന്മാരെ പരിശീലിപ്പിക്കുന്നതും അവരുടെ ജോലിയും 11. 1—13. 52 യോഹന്നാൻസ്നാപകൻ യേശുതന്നെ ക്രിസ്തുവോ എന്നന്വേഷിക്കുന്നത്, പരീശന്മാരുമായുള്ള തർക്കം, സ്വർഗ്ഗരാജ്യത്തെക്കുറിച്ചുള്ള ഉപമ. 13. 53-16. 20 യോഹന്നാൻ സ്നാപകൻെറ മരണം, അഞ്ചപ്പംകൊണ്ടു അയ്യായിരംപേരെയും ഏഴപ്പംകൊണ്ടു നാലായിരം പേരെയും പോഷിപ്പിക്കുന്നത്. പത്രോസിൻെറ ഏററുപറച്ചിൽ.

C. 16. 21-25. 46. കുരിശിൻെറ നിഴൽ. ഗലീലയിലെ ശുശ്രൂഷ അവസാനിപ്പിച്ച് യറുശലേമിൽ പ്രവർത്തനങ്ങൾ ആരംഭിക്കുന്നു. 16. 21-18. ഗലീലയിലെ ശുശ്രൂഷയുടെ അവസാനം, മറുരൂപം, തലക്കരംകൊടുക്കുന്നതിനെ സംബന്ധിച്ച്, മററുള്ളവരോടു ക്ഷമകാണിക്കുന്നതിനെക്കുറിച്ച്.

19: 1—25. 46 യറുശലേമിലേയ്ക്കുള്ള യാത്ര. യറുശലേമിൽതന്നെത്താൻ വെളിപ്പെടുത്തുന്നത്.

D. 26. 1—28. 20. കഷ്ടാനുഭവവും ഉയർത്തെഴുനേൽപ്പും.

---

അദ്ദേഹം ക്രൂശിൽ കിടന്നുകൊണ്ടു അരുളിച്ചെയ്ത ഏഴു മൊഴികളിൽ ഓരോന്നിനെക്കുറിച്ചും ധ്യാനിക്കുന്നതും പ്രയോജനമായിരിക്കും. "നീ ദൈവപുത്രനെങ്കിൽ ക്രൂശിൽനിന്നിറങ്ങിവാ" എന്നു പരിഹാസികൾ കളിയാക്കിയെങ്കിലും അവൻ ആ പരീക്ഷക്കു വിധേയനാകാതെ അവിടത്തന്നെ കിടന്നു മരിച്ചതത്രെ നമ്മുടെ സന്തോഷം. രക്ഷാസൈന്യ സ്ഥാപകനായ വില്യംബൂത്തു ഇപ്രകാരം പറയുന്നു. **They said they would believe Him if He came down: We do belive Him because He stayed up** (അവൻ ക്രൂശിൽ നിന്നിറങ്ങിവന്നാൽ വിശ്വസിക്കാമെന്നവർ പറഞ്ഞു. അവൻ അവിടെത്തന്നെ കിടന്നതുകൊണ്ടു നാം അവനിൽ വിശ്വസിക്കുന്നു) ക്രൂശിന്മേൽ കിടന്നുകൊണ്ടു് മശിഹാതമ്പുരാൻ സാധിച്ച കാര്യങ്ങളുടെ ഒരു വിശദീകരണമായിക്കൂടെ താഴെപ്പറയുന്ന ക്രൂശിലെ ഏഴുമൊഴികൾ നാം മനസ്സിലാക്കേണ്ടതത്രെ.

(1) പിതാവേ ഇവർ ചെയ്യുന്നതിന്നതെന്നറിയായ്കകൊണ്ടു് ഇവരോടു ക്ഷമിക്കേണമേ. (ലൂക്കോസ് 23: 34) മനുഷ്യരുടെ പാപക്ഷമക്കുവേണ്ടിയത്രെ യേശുതമ്പുരാൻ ആദ്യമായി പ്രാർത്ഥിച്ചതു്. തന്നെ ക്രൂശിച്ചവർ യഹൂദന്മാരോ റോമൻപട്ടാളക്കാരോ മാത്രമല്ലായിരുന്നു. പിന്നെയോ നാമുൾപ്പെടെയുള്ള മനുഷ്യജാതി മുഴുവനുമായിരുന്നു. "പാപംചെയ്യാത്ത ആരുമില്ല. ഒരുത്തൻപോലുമില്ല" ആകയാൽ ഇവരോടു ക്ഷമിക്കണമേയെന്നുള്ള ക്രിസ്തുവിന്റെ മദ്ധ്യസ്ഥപ്രാർത്ഥനക്കു ആവശ്യക്കാരായിട്ടത്രെ എല്ലാവരും നില കൊള്ളുന്നതു്. ശത്രുക്കൾക്കുവേണ്ടി പ്രാർത്ഥിപ്പീൻ എന്നു പഠിപ്പിച്ച നമ്മുടെ നാഥൻ ക്രൂശിലും അതു പ്രായോഗികമായി കാണിക്കുകയായിരുന്നു. ഏഴു എഴുപതുവട്ടം ക്ഷമിക്കുന്ന ഈ മനസ്ഥിതി ക്രിസ്ത്യാനികളായ നമുക്കും ഉണ്ടായാൽ ലോകം തന്നെയും ഒരു രൂപാന്തരം പ്രാപിക്കുമായിരുന്നു. ഈ പ്രാർത്ഥനയുടെ മുമ്പിൽ ആശ്ചര്യപരതന്ത്രരാകാത്തവനും മുഴങ്കാൽ മടക്കാത്തവനും ആയി ആരുള്ളു.

(2) ഇന്നു നീ എന്നോടുകൂടെ പറുദീസായിലിരിക്കും (ലൂക്കോ. 23. 43) പാപക്ഷമ ലഭിച്ചാൽ അതിന്റെ അന്തിമ ഫലമായി പറുദീസയാണല്ലൊ ഏതൊരുവനും അവകാശമാക്കുന്നതു്. തന്നോടുകൂടെ ക്രൂശിക്കപ്പെട്ട കള്ളന്മാരിൽ ഒരുവൻ അനുതപിക്കുകയും ക്രിസ്തുവിന്റെ മദ്ധ്യസ്ഥതയും സഹായവും അഭ്യർത്ഥിക്കുകയും ചെയ്തതിനാൽ മദ്ധ്യഭാഗത്തെ ക്രൂശിൽ ആശ്രയിച്ചു് തദ്വാരാ പറുദീസയ്ക്കവകാശിയായി. മറുഭാഗത്തെ കള്ളനോ ആ നടുഭാഗത്തെ രക്ഷണ്യക്രൂശിനെ അവഗണിച്ചതിനാൽ അതേ സമയത്തുതന്നെ അധഃപതിച്ചു് നരകയാതനയ്ക്കും അവകാശിയായി. അവനെപ്പോലെ മററവനും വരാതിരിപ്പാൻ കാരണമായ പ്രാർത്ഥന നാമും പ്രാർത്ഥിക്കേണ്ടതാണു്. "യേശുവേ നീ രാജത്വം പ്രാപിച്ചു വരുമ്പോൾ എന്നേയുംകൂടി ഓർത്തുകൊള്ളേണമേ" എന്നു കള്ളനെപ്പോലെ നാമും ഹൃദയപൂർവ്വം നിലവിളിച്ചാൽ നാളെയെന്നു പറയാതെ ഉടൻതന്നെ നമ്മെ പറുദീസയിൽ കൊണ്ടുപോകാൻ യേശുതമ്പുരാൻ ഇതാ ക്രൂശിൽ കിടക്കുന്നു.

(3) "സ്ത്രീയേ ഇതാ നിന്റെ മകൻ" (യോഹന്നാനെ) "ഇതാ നിന്റെ അമ്മ" യോഹന്നാൻ 19: 26, 27 വരുവാനുള്ള ലോകത്തിൽ മാത്രമല്ല ഈ ലോകത്തിൽ വച്ചു പോലും നമുക്കുവേണ്ടി കരുതുന്നവനായി ക്രിസ്തു ക്രൂശിൽ കിടക്കുന്നുവെന്നുള്ളതത്രെ ഈ വാചകത്തിന്റെ സൂചന. തന്റെ വാത്സല്യമാതാവു് മററുള്ളവരൊക്കെയും ഓടിപ്പോയപ്പോഴും ഹൃദയത്തിൽകുന്തം കടന്നവളായി "എന്റെ വാൽസല്യപുത്രാ നീ എവിടേക്കുപോകുന്നു" എന്നു നിലവിളിച്ചുകൊണ്ടു് തന്റെ പിന്നാലെ വരുന്നതും ക്രൂശിന്റെ ചുവട്ടിൽ കണ്ണുനിറഞ്ഞവളായി നിൽക്കുന്നതും അർക്കു വിസ്മരിക്കുവാൻ കഴിയും. പത്രോസ് തള്ളിപ്പറഞ്ഞിട്ടും വിശ്വസ്ഥനായി ക്രൂശിന്റെ ചുവട്ടിൽ നിൽക്കുന്ന യോഹന്നാനേയും വാൽസല്യത്തോടും ബഹുമാനത്തോടും കൂടിയല്ലാതെ വീക്ഷിക്കുവാൻ പ്രയാസമത്രെ. ഇപ്രകാരം സമീപേ നിൽക്കുന്ന മാതാവിനേയും ശിഷ്യനേയും പരസ്പരം ഭരമേല്പിക്കുന്ന ക്രൂശിലെ മൂന്നാമത്തെ മൊഴി ക്രിസ്തുവിന്റെ ആർദ്രതയുടെ പരമകാഷ്ഠയെയത്രെ ഉച്ചൈസ്തരം ഉൽഘോഷിക്കുന്നതു്: "അവൻ നമുക്കായി കരുതുന്നതാകയാൽ നമ്മുടെ സകല ചിന്താകുലങ്ങളും അവന്റെമേൽ ഇട്ടുകൊൾക" "ഞാൻ നിങ്ങളെ അനാഥരായി വിടുകയില്ല". എന്നരുളിച്ചെയ്ത നമ്മുടെ രക്ഷിതാവു് സ്വർലോകത്തിൽ ഇരുന്നുകൊണ്ടു് നമുക്കു വേണ്ടി കരുതുക മാത്രമല്ല ഈ ലോകത്തിലും നമ്മെ സഹായിപ്പാൻ ആളുകളെ തരുന്നു എന്നുള്ളതു ഓരോ ക്രിസ്ത്യാനിക്കും ആശ്വാസകരം തന്നെ. ക്രൂശുമരണത്തിന്റെ മൂന്നാമത്തെ ഉദ്ദേശമായി ഈ കരുതലിനെ നാം വീക്ഷിക്കേണ്ടതത്രെ.

(4) എന്റെ ദൈവമെ എന്റെ ദൈവമെ നീ എന്നെ കൈവിട്ടതെന്തു് (മത്തായി 27: 46 സങ്കീർത്തനം 22: 1) ഈ നിലവിളിയത്രെ ക്രൂശിന്റെ മർമ്മങ്ങളിലേക്കും ദുർഗ്രാഹ്യമായും അതേസമയത്തു് അതിപ്രധാനമായും ഉള്ളതു്. പിതാവും വാസ്തത്തിൽ പുത്രനെ കൈവിട്ടോ? പുത്രൻ പിതാവിൽ നിന്നു വേർപിരിയപ്പെട്ടുവോ? ഈ ചോദ്യങ്ങളുടെ ഉത്തരം പറയുക വളരെ പ്രയാസമാണു്. മശിഹാതമ്പുരാൻ യഥാർത്ഥത്തിൽ മരണം രുചിനോക്കേണ്ടിവന്ന അതിദാരുണ സന്ദർഭമായിട്ടത്രെ ഈ പ്രാർത്ഥനാവസരത്തെ ലേഖകൻ മനസ്സിലാക്കുന്നതു്. അല്ലാതെ ഒരു വിധത്തിലും ഇതിന്റെ അർത്ഥം ഗ്രഹിപ്പാൻ സാധിക്കുന്നില്ല. യഥാർത്ഥമരണം എന്നുള്ളതു് ദൈവത്തിൽനിന്നുള്ള വേർപാടാണല്ലോ. അതിൽ കവിഞ്ഞ നരകയാതനയുമില്ല. സകല ലോകത്തിന്റെയും പാപം മുഴുവനായി തന്നിൽ വഹിക്കേണ്ടിവന്നപ്പോൾ പ്രസ്തുത പാപങ്ങളാകുന്ന കാർമേഘപടലങ്ങളിൽ പിതൃമുഖം കാണാൻ പാടില്ലാതെ പുത്രൻ വിലപിക്കുന്ന ഒരു വലിയ വിലാപമാകുന്നു ഈ പ്രാർത്ഥന. അമർത്യൻ മർത്യതയനുഭവിക്കുകയും ദൈവത്തിൽ നിന്നു ഒരു നിമിഷം പോലും വേർപിരിയാതിരുന്നവൻ നമ്മുടെ പാപത്തിന്റെ ഭയങ്കരതയിൽ ഒരു നിമിഷത്തേക്കു് ദൈവമുഖം കാണാതിരിക്കുകയും ചെയ്തതു് എത്രയോ ആശ്ചര്യകരമാകുന്നു. തന്റെ ശരീരവും ആത്മാവും തമ്മിൽ പിറകേ മാത്രമാണു വേർപെട്ടതെങ്കിലും നമ്മുടെ രക്ഷിതാവു മരണം രുചിച്ചതു് ഈ വാചകം പ്രാർത്ഥിച്ചപ്പോളത്രെ. അപ്രകാരം നാം എല്ലാവരും പ്രാർത്ഥിക്കേണ്ടവരാണെങ്കിലും നമുക്കുവേണ്ടി അവൻ അതു പ്രാർത്ഥിച്ചതിനാൽ നാം രണ്ടാം മരണത്തിൽ നിന്നും ഇതാ വിമുക്തരായിരിക്കുന്നു. നമുക്കു നിത്യജീവൻ തരുവാനായി ജീവന്റെ നായകൻ മർത്യതയനുഭവിച്ച ക്രൂശിന്റെ മുമ്പിൽ നമുക്കു കൃതജ്ഞതാപൂർവം വണങ്ങാം.

5. എനിക്കു ദാഹിക്കുന്നു. (യോഹന്നാൻ 19. 28) എന്തിനുവേണ്ടിയാണു് ക്രിസ്തു ദാഹിച്ചതു്. അതു വെറും ശാരീരികമായ ദാഹമായിരുന്നുവോ. സകല ശുദ്ധജലത്തിന്റെയും സ്രഷ്ടാവു് കൈപ്പുകാടി ചോദിക്കുകയായിരുന്നുവോ. ഒരിക്കലുമല്ല. പിന്നെ എ

ത്തിനായിട്ടാണ് അവൻ ദാഹിക്കുന്നതു്. മനുഷ്യരായ നമുക്കും നമ്മുടെ രക്ഷയ്ക്കുംവേണ്ടിത്തന്നെ. ശമര്യാക്കാരി സ്ത്രീയോട്ട് വെള്ളം കുടിപ്പാൻ ചോദിച്ചവൻ വെള്ളംകൊണ്ടു തൃപ്തിപ്പെടാതെ അവളുടെ ആത്മരക്ഷയ്ക്കുവേണ്ടി ദാഹിക്കുകയും പ്രവർത്തിക്കുകയും ചെയ്തതുപോലെ ഇന്നും അവൻ നാം കൊടുക്കുന്ന കൈപ്പുകാടി തിരസ്കരിക്കുകയും നമുക്കുവേണ്ടി ദാഹിക്കുകയും ചെയ്യുന്നു. "നിങ്ങൾ ഭൂലോകമൊക്കെയും പോയി സകല സൃഷ്ടികളോടും സുവിശേഷം പ്രസംഗിപ്പിൻ (മർക്കോസു് 16.15)" സകല ജാതികളെയും ശിഷ്യരാക്കിക്കൊള്ളുവിൻ (മത്തായി 28.20) എന്നുള്ളതാണ് എനിക്കു ദാഹിക്കുന്നു എന്നുള്ളതിൻെറ അർത്ഥം. ക്രിസ്തുവിൻെറ ദാഹം തീർക്കുവാൻ ചുമതലപ്പെട്ടവരായ നാം മേലിലെങ്കിലും ആത്മാക്കളെ ആദായപ്പെടുത്തുവാൻ ഒരുങ്ങുന്നുവെങ്കിൽ എത്ര നന്നു്. എനിക്കു ദാഹിക്കുന്നു എന്നു് അവൻ ഇപ്പോഴും നമ്മോടു പറഞ്ഞുകൊണ്ടിരിക്കുന്നു. സകല ലോകത്തിനുംവേണ്ടി അവൻ ക്രൂശിൽ കയറി എന്നു് ഈ വാചകം നമ്മെ അനവരതം അനുസ്മരിപ്പിച്ചുകൊണ്ടിരിക്കട്ടെ.

6. നിവൃത്തിയായി. (യോഹന്നാൻ 19. 30) സോക്രട്ടീസിനോ, പ്ലേറോയിക്കോ, മൈക്കാൽ എൻജലോയിക്കോ, ഹാൻഡെയിലിനോ, നെപ്പോളിയൻ ബോണപ്പാർട്ടിനോ മററു ലോകം വലിയവരെന്നു പരിഗണിക്കപ്പെടുന്ന മററാക്കെങ്കിലുമോ പറഞ്ഞിട്ടു് കടന്നുപോകുവാൻ സാധിക്കാഞ്ഞതും മേലാൽ ആർക്കുംതന്നെ സാധിക്കാത്തതും ആയ ഒരു വാചകമത്രെ ഇവിടെ ക്രൂശിൽ കിടന്നുകൊണ്ടു് ക്രിസ്തു അരുളിച്ചെയ്തതു്. എന്താണു് അവൻ നിവർത്തിയാക്കിയതു്? മനുഷ്യാവതാരം. മാതൃകാജീവിതം, ദൈവവെളിപ്പെടുത്തൽ, രക്ഷണ്യവേല, വീണ്ടെടുപ്പിൻെറ ക്രൂശു്, രക്തത്താലുള്ള വിമോചനം എന്നിത്യാദി പിതാവു് അവനെ ഏൽപ്പിച്ച സകല ജോലിയും അവൻ നിവർത്തിയാക്കി. ഇനി അവശേഷിക്കുന്നതു് നമ്മുടെ ചുമതല മാത്രമാണു്. "ഞാനിവയെല്ലാം നിനക്കുവേണ്ടി സഹിച്ചു. നീ എനിക്കുവേണ്ടി എന്തുചെയ്തു എന്ന ചോദ്യം നമ്മുടെ ഓരോരുത്തരുടേയും ഹൃദയങ്ങളെ ഭേദിക്കട്ടെ! സകലവും നിവൃത്തിയാക്കിയവൻെറ പാദാരവിന്ദങ്ങളെ പിൻപററിയാൽ ചിലതെങ്കിലും നിവൃത്തിയാക്കുവാൻ നമുക്കും ഭാഗ്യം ലഭിക്കും. നാം ആയിരിക്കുന്നതുപോലെ നമ്മെ അവൻെറ തൃക്കരങ്ങളിൽ ഏൽപ്പിച്ചാൽ നാം ആകേണ്ടതുപോലെ അവൻ ആക്കിത്തീർക്കും. വിശ്വാസത്തിൻേറ നായകനും പൂർത്തിവരുത്തുന്നവനുമായ യേശുവിനെ നോക്കുക. (എബ്രായർ 12. 2.)

7. പിതാവേ ഞാൻ എൻെറ ആത്മാവിനെ തൃക്കൈയിൽ ഏൽപ്പിക്കുന്നു. (ലൂക്കോസു് 23. 46) പന്ത്രണ്ടാമത്തെ വയസ്സിൽ യറുശലേം ദേവാലയത്തിൽ വെച്ചു് ഞാനെൻെറ പിതാവിനുള്ളവയാൽ ഇരിക്കേണ്ടതത്രേ എന്ന വാചകം തൻെറ എഴുതപ്പെട്ട ആദ്യവാചകമായി നമുക്കായി അരുളിച്ചെയ്തവൻ തൻെറ അവസാനവാചകത്തിൽ ആ പിതാവിൻെറ തൃക്കരങ്ങളിലേക്കു തന്നെ സകലവും നിവൃത്തിയാക്കിയതിനു ശേഷം സ്വന്തം ആത്മാവിനെ ഭരമേൽപ്പിക്കുന്ന കാഴ്ച ആരെയാണു കോൾമയിർ കൊള്ളിക്കാത്തതു്. ഇതിനെക്കാൾ നല്ല ഒരന്തം ആർക്കുംതന്നെ ആഗ്രഹിക്കുവാൻ പോലും സാദ്ധ്യമല്ലല്ലോ. പിതാവിൻെറ തൃക്കൈകളിൽ നിന്നു നിത്യമായി സംപ്രാപിച്ചതു് ആ തൃക്കൈകളിലേക്കുതന്നെയാണല്ലോ ഏൽപ്പിക്കേണ്ടതു്. മറെറവിടെ ഏല്പിച്ചാലും നഷ്ടപ്പെട്ടെന്നു വരാം. പിതാവിൻെറ കൈയിൽനിന്നും നമ്മെ പിടിച്ചുപറിപ്പാൻ ആർക്കും കഴിയുന്നതല്ല. യേശുക്രിസ്തുവിൻെറ ക്രൂശുമരണത്തിൻെറ അന്തിമോദ്ദേശം നാമും തന്നിൽ കൂടി നമ്മുടെ ആത്മാക്കളെ പിതാവിൻെറ തൃക്കരങ്ങളിൽ ഏൽപ്പിക്കണമെന്നുള്ളതത്രേ.

"അബ്രഹാം പിതാവേ" എന്നു ധനവാൻ പാതാളത്തിൽ കിടന്നു നിലവിളിച്ചതുപോലെ നിരാശാഗർത്തിൽ നിന്നും ആരുംതന്നെ നിലവിളിക്കേണ്ട ആവശ്യമില്ലാതെ തന്നെ എല്ലാവരേയും രക്ഷിപ്പാനും പിതാവിനു കാഴ്ചവയ്ക്കുവാനുമായി ഇതാ യേശുക്രിസ്തു ക്രൂശിൽ കിടന്നുകൊണ്ടു് തൻെറ അന്ത്യവാചകം ഒരു വിജയശ്രീലാളിതനെപ്പോലെ അരുളിച്ചെയ്യുന്നു. അവൻെറ പിന്നാലെ നമുക്കും പോകാം.

---

## ചർച്ച്‌വീക്ക്‌ലി വരിസംഖ്യ

(എപ്പോഴും മുൻകൂർ)

| | രൂ. | ണ. | പ. |
|---|---|---|---|
| ഒരു വർഷത്തേക്കു് | 6 | 0 | 0 |
| ആറു മാസത്തേക്കു് | 3 | 0 | 0 |
| ഒററപ്രതി | 0 | 2 | 0 |
| ഇൻഡ്യയ്ക്കു വെളിയിൽ | 8 | 0 | 0 |

# വേദവായനക്കുറിപ്പുകൾ

## നാലാം സുവിശേഷം.

തിങ്കൾ. വി. യോഹ. 11; 1—4.

"ഈ ദീനം മരണത്തിനായല്ല, ദൈവപുത്രൻ മഹത്വപ്പെടേണ്ടതിനു വേണ്ടിയത്രെ."

മരണകരമായ ഒരു രോഗം പോലും ഒരു മനുഷ്യനു വരുന്നതു ദൈവമഹത്വത്തിനായി ഉപയോഗിക്കുവാൻ ദൈവത്തിനു സാധിക്കും. മനുഷ്യനെ സംബന്ധിച്ചിടത്തോളം മരണമാണു സകല പ്രത്യാശയുടേയും സമാപ്തി. എന്നാൽ ആ മരണത്തിൽ നിന്നു പോലും ജീവനുണ്ടാക്കുന്നതിനു ദൈവത്തിനു സാദ്ധ്യമാണെന്നുള്ള ബോധം നമുക്കുണ്ടായിക്കഴിയുമ്പോഴേ യഥാർത്ഥ ദൈവാശ്രയം നമുക്കുണ്ടാവുകയുള്ളു.

ദൈവത്തിന്റെ അപരിമിതമായ ശക്തിയെ വിശ്വസിച്ചുകൊണ്ടു നാം പ്രവർത്തിക്കുമ്പോൾ ആ ശക്തിയുടെ യാഥാർത്ഥ്യം ലോകത്തിനും വ്യക്തമാകുന്നു. അതു മൂലം ദൈവത്തിനു മഹത്വമുണ്ടാകുന്നു. അങ്ങിനെ വിശ്വസിച്ചു പ്രവർത്തിക്കുവാനുള്ള ഒരവസരമായി ഓരോ ദുരദൃഷ്ടത്തേയും കാണുവാൻ കഴിയട്ടെ.

ചൊവ്വാ. വി. യോഹ: 11: 5-10.

ദൈവദത്തമായ ഒരു ചുമതലയാണു ലാസറിനെ ജീവിപ്പിക്കുക എന്നതു്. "ഞാൻ തന്നെ വഴിയും സത്യവും ജീവനുമാകുന്നു" എന്നു് അതു മൂലമാണു വ്യക്തമാകേണ്ടുന്നതു്. മനുഷ്യപുത്രന്റെ തന്നെ വിശ്വാസത്തെ പരിശോധിക്കുന്ന ഒരാഹ്വാനമാണു മരിച്ചവനെ ജീവിപ്പിക്കുകയെന്നതു്. സാഹചര്യങ്ങളാകട്ടെ അതിനു പ്രതികൂലമായും നിൽക്കുന്നു. യഹൂദ്യയിൽപോയാൽ യഹൂദന്മാർ കല്ലെറിയും.

സാധാരണഗതിയിൽ ദൈവഹിതത്തെ അനുസരിക്കുന്നതിൽനിന്നും പിന്മാറുവാൻ യേശുവിനും ധാരാളം കാരണമുണ്ടു്. ശിഷ്യന്മാരുടേയും ചിന്ത അതു തന്നെ.

(വാക്യം 8)

എന്നാൽ യേശു ധൈര്യപൂർവം തന്റെ ചുമതലാനിർവ്വഹണത്തിലേക്കു പോകുന്നു. കാരണമോ തനിക്കു സ്വാർത്ഥോദ്ദേശമൊന്നുമില്ലാ എന്നത്രെ.

(വാ. 9)

ബുധൻ, വി. യോഹ. 11: 15—16.

ലാസർ ഉറങ്ങുന്നു എന്നു കർത്താവു പറഞ്ഞതു് "അവൻ മരിച്ചിരിക്കുന്നു" എന്ന അർത്ഥത്തിലാണു്. "സുഖമായി ഉറങ്ങുന്നെങ്കിൽ സുഖക്കേടു് മാറുമല്ലൊ" എന്ന അർത്ഥത്തിലാണു ശിഷ്യന്മാർ അതിനെ മനസ്സിലാക്കുന്നതു്. എന്നാൽ അവരുടെ വചനത്തിൽ അവരുദ്ദേശിക്കാതെതന്നെ വ്യംഗ്യാർത്ഥമായിട്ടുള്ളതു്. "അവൻ മരിച്ചെങ്കിൽ ഉയർത്തെഴുന്നേൽക്കുമല്ലൊ" എന്നുള്ളതാണു്. സൌഖ്യം വരും എന്നു തർജ്ജമ ചെയ്യപ്പെട്ടിട്ടുള്ള ഗ്രീക്കു പദത്തിനു "രക്ഷിക്കപ്പെടും" എന്നും അർത്ഥമുണ്ടു്.

തനിക്കെതിരായി നിൽക്കുന്ന യഹൂദരുടെയിടയിലേക്കു പോകുന്നതിനെപ്പററി ശിഷ്യന്മാർ വൈമനസ്യം പ്രകടിപ്പിച്ചുകൊണ്ടിരുന്ന അവസരത്തിൽ ധൈര്യപൂർവ്വം "നമുക്കു പോയി നാഥന്റെ കൂടെ മരിക്കാം" എന്നു പറഞ്ഞതു വി. തോമ്മാശ്ലീഹായാണു്. വെറുതെ എന്തിനു നാം പിതാവിനെ "സംശയക്കാരൻ" എന്നു വിളിക്കുന്നു. മലയാളത്തെ ബ്രാഹ്മണരെ സുവിശേഷവുമായി അഭിമുഖീകരിക്കുന്നതിൽ ആ പിതാവു കാണിച്ച ധൈര്യവും വിശ്വാസവും നമുക്കുമുണ്ടായിരുന്നെങ്കിൽ!

വ്യാഴം. വി: യോഹ. 11: 17-28

കർത്താവു് പ്രവർത്തിച്ച അത്ഭുതപ്രവൃത്തികളിൽ അവസാനത്തേതും ഏററവും മഹത്തരമായിട്ടുള്ളതുമാണു് മരിച്ചവനായ ലാസറിനെ ഉയർപ്പിക്കുക എന്നതു്. "ഞാൻ തന്നെ പുനരുത്ഥാനവും ജീവനും ആകുന്നു; എന്നിൽ വിശ്വസിക്കുന്നവൻ മരിച്ചാലും ജീവിക്കും" എന്നുള്ള ക്രൈസ്തവവിശ്വാസത്തിന്റെ അടിസ്ഥാന യാഥാർത്ഥ്യം മനുഷ്യർക്കു വ്യക്തമാക്കുന്ന ഈ മഹാത്ഭുതത്തിന്റെ പശ്ചാത്തലത്തിൽ മാർത്തയുടേയും (വാക്യം 22) മറിയയുടേയും (വാക്യം 32) വിശ്വാസത്തെ നാം കാണണം.

മരണത്തിനു സമീപമെത്തിയിട്ടുള്ള നമ്മുടെ സഭക്കും പുതിയ ജീവനുണ്ടാകണമെങ്കിൽ ദൈവത്തിന്റെ അപരിമിതശക്തിയിൽ വിശ്വസിക്കുന്ന കുറച്ചു പേരെങ്കിലും നമ്മുടെ സഭയിലുണ്ടാകണം.

വെള്ളി. വി. യോഹ. 11: 25—40.

മൂന്നുതരത്തിലുള്ള അഭിപ്രായഗതികളെ നാം ഈ ഭാഗത്തു കാണുന്നു. ഒരു കൂട്ടർ— കർത്താവേശുമിശിഹായുടെ കണ്ണുനീരുകളെ കണ്ടിട്ടു് ഒരു മനുഷ്യനെന്നനിലയിൽ തനിക്കു തന്റെ സ്നേഹിതനായ ലാസറിനോടുള്ള സ്നേഹത്തെ മാത്രം അതിൽ കാണുന്നു. (വാക്യം 36) നമ്മിൽ പലരും കർത്താവേശുമശിഹായുടെ കുരിശുമരണത്തെപ്പററി ധ്യാനിക്കുമ്പോൾ ഒരു മാനുഷികസ്നേഹത്തെ മാത്രമേ അതിൽ കാണുന്നുള്ളു.

രണ്ടാമതൊരു കൂട്ടർ "കുരുടന്റെ കണ്ണു തുറന്ന ഇവനു് ഇവനേയും മരിക്കാതാക്കാൻ കഴിഞ്ഞില്ലയോ" എന്നാണു് അഭിപ്രായപ്പെടുന്നതു്. ദൈവത്തിന്റെ ശക്തിയേപ്പററിയും കഴിഞ്ഞ കാലത്തെ മഹാത്ഭുതങ്ങളെപ്പററിയും അവർക്കറിവുണ്ടെങ്കിലും, ഇപ്പോഴത്തെ സാഹചര്യത്തിൽ ദൈവത്തെ അവർ നിസ്സഹായനായിട്ടാണു കാണുന്നതു്.

എന്നാൽ വിശ്വാസിനികളായ മാർത്തയും മറിയയുംപോലും യേശുനാഥൻ ശവക്കല്ലറയിലേക്കു പ്രവേശിക്കുവാൻ ശ്രമിക്കുന്ന സമയത്തു തന്നെ പിന്തിരിക്കുവാൻ ശ്രമിക്കുകയാണു ചെയ്തതു്. നമ്മുടെ സഭയുടെ ശവക്കല്ലറക്കകത്തും ദൈവം പ്രവേശിച്ചു് ജീവനുണ്ടാക്കുവാൻ ശ്രമിക്കുകയാണു്. ദുർഗ്ഗന്ധം ഇപ്പോഴേ വമിച്ചുതുടങ്ങിയിരിക്കുന്നു. നാം വിശ്വസിക്കുന്നു എങ്കിൽ ദൈവത്തിന്റെ മഹത്വം നാം കാണും.

ശനി. വി. യോഹ. 11. 41—44.

കർത്താവേശുമശിയായുടെ വിശ്വാസമാണു നമുക്കെല്ലാംതന്നെ ഉദാഹരണമായിത്തീരേണ്ടതു്. അവിശ്വാസത്തിന്റെയോ നിരാശയുടേയോ ലേശംപോലും കലരാത്ത ഒരു പ്രാർത്ഥനയാണു തന്റേതു്.

മനുഷ്യർ അസാദ്ധ്യമെന്നു കരുതുന്നതിനെ ചെയ്യുവാൻ ദൈവം ശക്തനാണെന്നു വിശ്വസിക്കുകയും ആ വിശ്വാസത്തെ ആസ്പദമാക്കി പ്രത്യാശയോടുകൂടി പ്രാർത്ഥിക്കുകയും ചെയ്താൽ മരിച്ചു നാലു ദിവസമായി നാററം വെച്ചു തുടങ്ങിയ ശവശരീരവും ജീവന്റെ പുതുക്കം പ്രാപിച്ചു് ഉയർത്തെഴുന്നേൽക്കും. അങ്ങിനെ നമ്മുടെ സഭയും കുടുംബങ്ങളും വ്യക്തികളും പുതിയജീവനെ പ്രാപിക്കുവാൻ ദൈവം നമ്മെ അനുഗ്രഹിക്കട്ടെ. നമുക്കു വിശ്വാസത്തോടുകൂടി പ്രാർത്ഥിക്കാം.

Licence No.6 498 Dated 20-8-1946 M.Rge 52.

# THE CHURCH WEEKLY

7-ാംപേജിൽനിന്നും തുടർച്ച

നം അവസ്ഥ കൊടുക്കുമ്പോൾ മാത്രമേ ആത്മാവിനു ദൈവത്തിനായുള്ള ദാഹം അനുഭവപ്പെടുകയുള്ളു. നമ്മുടെ ആത്മാവു ദൈവത്തിനായി ദാഹിക്കുന്നില്ലെങ്കിൽ അതിന്റെ അർത്ഥം ലോകത്തിന്റെ സന്തോഷങ്ങൾ കൊണ്ടു തൃപ്തിയടയുവാൻ നാം ശ്രമിക്കയാണെന്നാണ്. വെള്ളമില്ലാത്ത സ്ഥലത്തു കിണറു കുഴിക്കയാണ് നാം ചെയ്യുന്നതു്. ദൈവത്തിനായി സൃഷ്ടിക്കപ്പെട്ട മനുഷ്യാത്മാവിനു് ലോക ഇമ്പങ്ങൾ കൊണ്ടു തൃപ്തിയടയുവാൻ സാദ്ധ്യമല്ല. പല കാര്യങ്ങളിൽ വ്യാപൃതരായ നമുക്കു് ദൈവത്തെക്കുറിച്ചു ചിന്തിക്കുവാനോ ദൈവവുമായി സംസർഗ്ഗം ചെയ്യുവാനോ സമയമില്ല.

"എന്റെ കിടക്കയിൽ നിന്നെ ഓർക്കയും ഞാൻ രാത്രിയാമങ്ങളിൽ നിന്നെ ധ്യാനിക്കയും ചെയ്യുമ്പോൾ എന്റെ പ്രാണനു മജ്ജയും മേദസ്സും കൊണ്ടു് എന്നപോലെ തൃപ്തിവരുന്നു." (5) ഒരു വിധത്തിൽ ആലോചിച്ചാൽ മനുഷ്യാത്മാവിനെ തൃപ്തിപ്പെടുത്തുവാൻ അധികമൊന്നും ആവശ്യമില്ല. നമ്മുടെ കർത്താവു മാർത്തയോടു പറഞ്ഞതുപോലെ "ഒരു കാര്യം മാത്രം മതി;" അതായതു്, കർത്താവിന്റെ സന്നിധിയിൽ ഇരുന്നു കേട്ടുപഠിക്കുവാനുള്ള സന്നദ്ധത. സങ്കീർത്തനക്കാരൻ കിടക്കയിൽ ദൈവത്തെ ഓർക്കയും രാത്രിയാമങ്ങളിൽ ദൈവത്തെ ധ്യാനിക്കയും ചെയ്തതിന്റെ ഫലമായി ആത്മസംതൃപ്തിയുണ്ടായി. ഈ ഒരു കാര്യം നമ്മുടെയും ജീവിതത്തിലുണ്ടെങ്കിൽ മറ്റൊന്നിനും നൽകാൻ കഴിയാത്ത ഒരു തൃപ്തി നമുക്കും അനുഭവപ്പെടും. അതില്ലെങ്കിൽ മറ്റെന്തെല്ലാം ഉണ്ടെങ്കിലും നമുക്കു തൃപ്തിവരികയില്ല. ദൈവത്തെ കൂടാതെ മനുഷ്യാത്മാവിനെ തൃപ്തിപ്പെടുത്തുവാനുള്ള ശ്രമം നിഷ്ഫലമാണ്. ദൈവത്തിനായി ദാഹിക്കുന്ന ആത്മാവു ദൈവത്തെ കണ്ടെത്താതിരിക്കയില്ല. കാരണം, നാം ദൈവത്തിനായി ആഗ്രഹിക്കുന്നതിലധികമായി ദൈവം നമുക്കായി ആഗ്രഹിക്കുന്നു. നമ്മുടെ ദാഹം ശമിപ്പിക്കുവാൻ ദൈവം സദാ മുൻകൈ എടുത്തു പ്രവർത്തിച്ചുകൊണ്ടിരിക്കുന്നു. എന്നാൽ നാം ആഗ്രഹിക്കയും അന്വേഷിക്കയും ചെയ്യണം. ദൈവത്തിനായുള്ള ദാഹം നമ്മിൽ വളർത്തണം. "നീതിക്കായി വിശന്നു ദാഹിക്കുന്നവർ ഭാഗ്യവാന്മാർ" എന്നു നമ്മുടെ കർത്താവു പറഞ്ഞിട്ടുണ്ടല്ലോ. നമുക്കു ദൈവമുണ്ടെങ്കിൽ ദൈവത്തോടു കൂടി മറ്റെല്ലാം ഉണ്ടു്. വി. പൗലൂസ് ഇതുതന്നെയാണ് നമ്മെ അനുസ്മരിപ്പിക്കുന്നതു്. "നിങ്ങൾ ക്രിസ്തുവിന്റേതും ക്രിസ്തു ദൈവത്തിന്റേതും ആയതുകൊണ്ടു് എല്ലാം നിങ്ങളുടേതാണ്." സമുദ്രത്തിൽ വിഹരിക്കുന്ന മത്സ്യത്തിനും സൂര്യപ്രകാശത്തിൽ വളരുന്ന പുഷ്പത്തിനും ഉള്ള സംതൃപ്തി ദൈവസാന്നിദ്ധ്യബോധത്തിൽ ജീവിക്കുന്ന മനുഷ്യനു സ്വാഭാവികമായിത്തീരുന്നു.

"എന്റെ ഉള്ളം നിന്നോടു് പറ്റിയിരിക്കുന്നു" (8) എന്നു സങ്കീർത്തനക്കാരൻ വീണ്ടും പറയുന്നു. ഒരു കുട്ടി മാതാവിനോടു പറ്റിച്ചേർന്നു മാതാവിനെ പിന്തുടരുന്നതുപോലെ നാം ജീവിതയാത്രയിൽ ദൈവത്തെ പിന്തുടരേണ്ടതാണ്. എന്നാൽ നടക്കാൻ പഠിക്കുന്ന കുഞ്ഞിനെ ചിലപ്പോൾ തനിയേ വിട്ടിട്ടു് മാതാവു മുമ്പോട്ടു പോകാറുണ്ടു്. തീരെ ചെറിയ കുഞ്ഞാണെങ്കിൽ കൈ നീട്ടിപ്പിടിച്ചുകൊണ്ടു് മാതാവു കുട്ടിയുടെ മുമ്പിൽ പിറകോട്ടു നടക്കാറുണ്ടു്. തന്നത്താൻ നടക്കുവാൻ കുട്ടിയെ പരിചയിപ്പിക്കയും പ്രോത്സാഹിപ്പിക്കയും ചെയ്യണമെന്നുള്ളതാണ് മാതാവിന്റെ ഉദ്ദേശം. അപ്രകാരം തന്നെ ദൈവം ചിലപ്പോൾ തന്റെ സാന്നിദ്ധ്യബോധം പിൻവലിക്കുന്നതായി നമുക്കു തോന്നിയേക്കാം. എന്നാൽ യഥാർത്ഥത്തിൽ ദൈവത്തിന്റെ അദൃശ്യകരങ്ങൾ നമ്മുടെ ചുററും നീട്ടപ്പെട്ടിട്ടുണ്ടു്.

എന്റെ കർത്താവു്. എന്നു ദൈവത്തെക്കുറിച്ചു പറയുവാൻ മാത്രമുള്ള ആന്തരിക അനുഭവവും ആത്മീയദാഹവും നമുക്കോരോരുത്തർക്കും ഉണ്ടാകണം. ആ അനുഭവമാണ് നമ്മുടെ പൂർണ്ണസംതൃപ്തിക്കു നിദാനമായിരിക്കേണ്ടതു്.

## പത്രാധിപർക്കുള്ള കത്തു്

സർ,

ഞാൻ അഞ്ചു രൂപയുടെ ഒരു ചെക്ക് അയയ്ക്കുന്നു. അതു് ചർച്ചുവീക്ക്ലിയിൽ "രാജാവും മന്ത്രിയും" എന്ന ഒരു മുഖപ്രസംഗത്തിനാണ്. ഇത്ര തന്റേടമുള്ള ഒരു ലേഖനത്തിനു വില നിർണ്ണയിക്കുക സാദ്ധ്യമല്ല. പക്ഷെ എന്റെ കഴിവനുസരിച്ചുള്ള ഒരു പാരിതോഷികമായി വകവച്ചാൽ മതിയാകും. അനന്തര സംഭവഗതികൾ പ്രസ്തുത ഉപന്യാസത്തെ തികച്ചും സാധൂകരിക്കുന്ന വിധത്തിലുമാണല്ലൊ.

എം. എം. മാത്യു ബി. ഏ.

(ഈ സ്നേഹിതന്റെ അഭിനന്ദനവും ഔദാര്യവും കൃതജ്ഞതാപൂർവം സ്വീകരിക്കുകയും, ചർച്ചുവീക്ക്ലിയുടെ നടത്തിപ്പിൽ വരുന്ന ധനപരമായ നഷ്ടത്തെ പരിഹരിക്കുവാൻ ഈ സംഭാവന വിനിയോഗിച്ചുവെന്നുള്ള സംഗതി അദ്ദേഹത്തിനു ചാരിതാർത്ഥ്യജനകമാണെന്നു കരുതുകയും ചെയ്യുന്നു.
—പ.)



Printed and Published by N. M. Abraham B. A. at the Malayala Manorama Press, Kottayam